ശിക്കാൻ പാടില്ലെന്നും, സംസ്ഥാനത്തിന്റെ ക്ഷേമത്തിന് ആവശ്യമായ നടപടികൾ രാജാവിനെ അറിയിച്ചുകൊണ്ടു പാലിയത്തച്ഛൻ നടത്തുമെന്നും, രാജാവിന്റെയും അദ്ദേഹത്തിന്റെ മന്ത്രിമാരുടെയും എല്ലാ പ്രവൃത്തികളും തീരുമാനങ്ങളും കൊച്ചിയിലെ കമാണ്ടറിന്റെ അംഗീകാരത്തിനു വിധേയമായിരിക്കുമെന്നും ഈ ഉടമ്പടിയിൽ വ്യവസ്ഥചെയ്തിരുന്നു.

ഈ ഉടമ്പടിമൂലം കൊച്ചിരാജ്യത്തെ യഥാർത്ഥത്തിൽ ഡച്ചുകാർക്ക് അടിയറവയ്ക്കുകയാണുചെയ്തത്. കമ്പനിയുടെ സേവകനായ പാലിയത്തച്ഛൻ രാജാവിനെ കാര്യങ്ങൾ അറിയിച്ചുകൊണ്ട് (അദ്ദേഹത്തിന്റെ ആജ്ഞാനുസരണമല്ല) രാജ്യഭരണം നടത്തും. രാജകുടുംബത്തിലെ തമ്പുരാക്കന്മാർ ഭരണകാര്യങ്ങളിൽനിന്നും കർശനമായി ഒഴിച്ചുനിർത്തപ്പെട്ടു. രാജാവുതന്നെ അധികാരമില്ലാത്ത വെറുമൊരു പാവയായി. ഇതിനെല്ലാം പുറമെ, നായർപ്രഭുക്കന്മാരും ശിക്ഷയ്ക്കു വിധേയരാണെന്ന ഒരു വകുപ്പുകൂടെ ഉൾപ്പെടുത്തിയിരുന്നു.

നേരത്തെയുള്ള ഉടമ്പടികളെത്തന്നെ നായർപ്രഭുക്കന്മാർ എതിർത്തിരുന്നു. രാജാവിനെക്കൊണ്ട് അതു റദ്ദുചെയ്യിക്കാൻ അവർ തമ്പുരാക്കന്മാർക്കു പിന്തുണനൽകി. എന്നാൽ ഈ പുതിയ ഉടമ്പടി അവരെ കൂടുതൽ ക്ഷുഭിതരാക്കുകയും, അതിന്റെ ഫലമായി രാജാവിനെ സ്ഥാനത്തുനിന്നു നീക്കണമെന്നു അവർ പരസ്യമായി ആവശ്യപ്പെടുകയുംചെയ്തു. സ്ഥിതിഗതികൾ മൂർച്ഛിച്ചു. ഡച്ചുഭരണസമ്പ്രദായത്തിന്റെ നല്ല ഇരയായി അവർ പേരിനു അധികാരത്തിൽ വാഴിച്ചിരുന്ന രാജാവു ഇരുന്നെങ്കിൽ, പരസ്യമായി അവർതന്നെ രാജ്യകാര്യത്തിൽ ഇടപെട്ടു കാര്യങ്ങൾ നടത്താൻ തുടങ്ങണമെന്ന കമ്പനിക്ക് ബോധ്യപ്പെട്ടു. കമ്പനിയെ എതിർത്തിരുന്ന രാജകീയ ഉദ്യോഗസ്ഥന്മാർ കടൽചുങ്കകാര്യത്തിൽ ബുദ്ധിമുട്ടുകളുണ്ടാക്കുന്നവരായിരുന്നു. എല്ലാ കുഴപ്പങ്ങളും അവസാനിപ്പിക്കാൻ അന്നു കൊച്ചിയിലെ കമാണ്ടറായിരുന്ന മാർട്ടിൻ ഹ്യൂസ്മാൻ 1681 മെയ് 31-ാനു രാജാവുമായി ഒരു പുതിയ ഉടമ്പടിയിൽ ഏർപ്പെട്ടു. രാജാവിന്റെ മന്ത്രിയായി ഒരു ഡച്ച് ഉദ്യോഗസ്ഥനെ സ്വീകരിക്കുന്നതിനും കമ്പനിയുടെ കൊങ്കിണിസേവകനായ ഒരാളെ ഖജനാവുകാര്യക്കാരനായി നിയമിക്കുന്നതിനും അവർ ആവശ്യപ്പെടുകയുണ്ടായി. പ്രധാനമന്ത്രിപദത്തിൽ പാലിയത്തച്ഛൻതന്നെ തുടരാൻ അവർ അനുവദിച്ചുവെങ്കിലും, കമ്പനിയുടെ ഉദ്യോഗസ്ഥന്റെ ഉപദേശപ്രകാരം മാത്രമേ ഭരണം നടത്താൻ പാടുള്ളൂ എന്നായിരുന്നു വ്യവസ്ഥ. കൊച്ചിരാജ്യത്തിന്റെ ഭരണച്ചുമതല പരിപൂർണ്ണമായി ഏറ്റെടുക്കുന്നതിനുവേണ്ടി

ട്ടിൽനിന്ന മടങ്ങിപ്പോകണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ആയിനിക്കുറ്റിൽ നമ്പിടിയുടെയും ഡച്ചുകാർക്കെതിരായ പൊതുസമരത്തിന്റെയും നേതൃത്വത്തിൽ ഒരു പ്രക്ഷോഭണം തുടങ്ങി. ലന്തക്കാരെ എതിർത്ത ഈ സംഘത്തിൽ മങ്ങാട്ട്, പറവൂർ, മനക്കൽ എന്നീ നാടുവാഴികളുടെയും കരപ്പുറത്തെ മാടമ്പിമാരുടെയും പിന്തുണയുണ്ടായിരുന്നു. 1689-ൽ പാലിയത്തച്ചനെപ്പറ്റി ഒന്നാമതായി, ഈ പ്രഭുക്കന്മാർ മങ്ങാട്ട് സൈന്യങ്ങൾ കേന്ദ്രീകരിക്കുകയും പടക്കൊരുങ്ങി കാര്യം തീരുമാനിക്കാൻ തയ്യാറാകുകയും ചെയ്തു. ഈ നീക്കത്തിന്റെ ഫലമായി രാജാവിന വീണ്ടും ഡച്ചുകമ്പനിയെ ആശ്രയിക്കേണ്ടിവന്നു. എന്നാൽ കൊച്ചിയിലെ ജനങ്ങളുടെ പിന്തുണ രാജാവിനില്ലായിരുന്നതുമൂലം കമ്പനിയുടെ നില അല്പമൊട്ടു അപകടത്തിലായിരുന്നു. പാലിയത്തെ ഇട്ടിക്കുന്നല്ലാതെ, കൊച്ചിയിലെ പ്രധാനപ്പെട്ട പ്രഭുക്കന്മാരാരും രാജപക്ഷത്തായിരുന്നില്ല. രാജാവിനെ സഹായിക്കുകയെന്നു പറഞ്ഞാൽ ഒരു തോയ ഒരു യുദ്ധത്തിന്റെ ക്ലേശം സഹിക്കുകയെന്നായിരുന്നു അർത്ഥം. അതിനാരും ഒരുക്കമല്ലായിരുന്നു.

ഈ സന്ദർഭത്തിൽ കമ്പനിയും രാജാവും സഹായത്തിനായി സാമൂതിരിയുടെ നേർക്ക് തിരിഞ്ഞു. കൊച്ചി പിടിക്കുവാൻ ലന്തക്കാരെ സഹായിച്ചതിന് സാമൂതിരിക്ക് കൊടുങ്ങല്ലൂർ മാത്രമേ കിട്ടിയിരുന്നുള്ളു. വൈപ്പിനുവരെയുള്ള അധികാരത്തിന്റെ അവകാശവാദം അവർ നിരസിച്ചു. അന്ന് കോഴിക്കോട്ട് ഭരിച്ചുകൊണ്ടിരുന്നത് 1640-ൽ ജനിക്കുകയും 1684-ൽ സിംഹാസനാരൂഢനാകുകയും ചെയ്ത ഭരണിതിരുനാളായിരുന്നു. പ്രഗത്ഭനായ ആ ഭരണാധികാരിക്ക് ലന്തക്കാരെ രക്ഷിക്കണമെന്ന് അശേഷം താല്പര്യമില്ലായിരുന്നു. സാമൂതിരിയുടെ മേല്ക്കോയ്മ കൊച്ചിരാജാവ് വീണ്ടും അംഗീകരിച്ചിരിക്കുന്ന സ്ഥിതിക്ക് അവർതമ്മിലുള്ള പുരാതനമായ വഴക്ക് തുടരേണ്ട ആവശ്യമില്ലെന്ന കോഴിക്കോട്ടെ നായർപ്രഭുക്കന്മാരെ ബോദ്ധ്യപ്പെടുത്താൻ കൊച്ചിയിൽനിന്ന വന്ന ബ്രാഹ്മണ ദൂതനു കഴിഞ്ഞു. ഡച്ച് കമാണ്ടറും കൊടുങ്ങല്ലൂർ വന്ന് സാമൂതിരിയെ കാണുകയുണ്ടായി. •

വിദേശാക്രമണത്തെ എതിർക്കുകയും കൊച്ചിയിലെ ജനങ്ങളുടെ പക്ഷത്തെ സഹായിക്കുകയും ചെയ്യുകയെന്ന നയമാണ് പല തലമുറകളായി മാനവിക്രമന്മാർ സ്വീകരിച്ചിരുന്നത്. ഇതിലായിരുന്നു അവരുടെ മഹത്വം. അവരുടെ കേരളരാഷ്ട്രതന്ത്രത്തിന് അടിസ്ഥാനമായിരുന്ന ആ നയം

• മലബാർമാനുവൽ, പേജ് 29

ത്തിന്റെ ശത്രുക്കളുമായിരുന്നവരോട് സഖ്യത്തിൽ ഏർപ്പെട്ട സാമൂതിരി, ആ ഒറ്റ പ്രവൃത്തികൊണ്ടുമാത്രം, കേരളത്തിലവൻ നൂറു ശതവർഷക്കാലം അജയ്യനായി നടത്തിയ യുദ്ധങ്ങളുടെ ഫലമായി നേടിയിരുന്ന അമൂല്യമായ സ്ഥാനം നഷ്ടപ്പെടുത്തി.

എന്നാൽ ഇതുകൊണ്ടൊന്നും കൊച്ചിയും കോഴിക്കോടും തമ്മിലുള്ള മത്സരവും വഴക്കും അവസാനിച്ചില്ല. ചേറ്റുവായിലും കൊടുങ്ങല്ലൂരും തന്റെ നില നല്ലവണ്ണം ഉറപ്പിച്ചതിനുശേഷം, കൊച്ചിയിലെ നാടുവാഴികളെ ഇളക്കിവിടുന്നതിനും, അവിടുത്തെ മത്സരക്കക്ഷികളെ പ്രോത്സാഹിപ്പിക്കാനും സാമൂതിരി തുടങ്ങി. കൊച്ചിയും കോഴിക്കോടും തമ്മിൽ ഔപചാരികമായി സമാധാനത്തിലായിരുന്നു. എന്നാൽ കഴിഞ്ഞ യുദ്ധത്തിൽ പിടിച്ചടക്കപ്പെട്ട സ്ഥലങ്ങളിൽനിന്നും കോഴിക്കോട്ടുനിന്ന് പിൻവാങ്ങാത്തതിൽ കൊച്ചിരാജാവ് കുപിതനായിരുന്നു. കൊച്ചിരാജാവിനെ സഹായിക്കാൻ പടവെട്ടിയതിന്റെ ചിലവു മുഴുവനും തന്നെത്തീർന്നിട്ടില്ലെന്നായിരുന്നു അതിനു സാമൂതിരിയുടെ മറുപടി. ഏതായാലും അങ്ങിങ്ങായി സംഘട്ടനങ്ങൾ നടന്നുകൊണ്ടിരുന്നു. അതിൽ സാമൂതിരിക്കായിരുന്നു വിജയം. എന്തെന്നാൽ അദ്ദേഹത്തിന്റെ പ്രദേശങ്ങൾ വിരോധികൾക്ക് ആക്രമിക്കാൻ സാധിച്ചില്ലായിരുന്നു എന്നു മാത്രമല്ല, കൊച്ചിയിലേയ്ക്കു നിഷ്പ്രയാസം തന്റെ സൈന്യത്തെ അയയ്ക്കാൻ കഴിയുന്ന തന്ത്രപ്രധാനമായ സ്ഥാനങ്ങൾ അദ്ദേഹത്തിനു ലഭിച്ചിരുന്നു. സാമൂതിരിയുമായി സമാധാനത്തിൽ കഴിയണമെന്ന് ഉൽക്കണ്ഠയുള്ളവരായിരുന്ന ഡച്ചുകാർ നിഷ്പക്ഷത അവലംബിച്ചു. കൂടാതെ കൊച്ചിയും കോഴിക്കോടും തമ്മിലുള്ള നിരന്തരമായ യുദ്ധം അവർക്ക് അത്ര വിപ്രതിപത്തിയുള്ള കാര്യമായിരുന്നില്ല. എന്തെന്നാൽ അതുമൂലം കൊച്ചിരാജാവിന്റെ ശ്രദ്ധ മറ്റൊരുവഴിക്ക് തിരിച്ചുവിടാൻ കഴിയുമല്ലോ. 1693-ൽ കൊച്ചിരാജാവായ രവിവർമ്മ ലന്തക്കാരെയും സാമൂതിരിയെയും തമ്മിലടിപ്പിക്കുന്നതിനു ശ്രമിച്ചു. എന്നാൽ കോഴിക്കോടുമായി കൂടുതൽ വഴക്കിനു പോകരുതെന്നായിരുന്നു ബറ്റാവിയായിലെ ഗവർമ്മെന്റിന്റെ നിശ്ചയവും കമ്മിസ്സാർ-ജനറലായ വാൻ റീഡിന്റെ നയവും.

1694 ആയപ്പോഴേക്കും കൊച്ചിരാജാവും കമ്പനിയും തമ്മിലുള്ള ബന്ധം വളരെ അസുഖപ്രദമായി. കമ്പനിയുടെ ഇന്ത്യൻപ്രതിനിധിയായ ലോവൻപ്പൂർവന്ന കൊമിണി സാമൂതിരിയുടെ ശമ്പളംപറ്റി കഴിഞ്ഞിരുന്ന അഴിമതിക്കാരനായ ഒരു ഉദ്യോഗസ്ഥനായിരുന്നു. പ്രായപൂർത്തിയായി കഴിഞ്ഞ ഇട്ടിക്കണ്ണപ്പൻ എന്ന പാലിയത്തച്ചനുമായി ചേർന്ന് തന്റെ

രാജാവിനെതിരായി അയാൾ ഡച്ചുകാരോടു ഗൂഢാലോചനകൾ നടത്തി. രാജാവു് നിസ്സഹായനായിരുന്നു. അദ്ദേഹത്തിനു പിന്തുണ നൽകിവന്ന ഹെൻറിക് വാൻഡിലൻ എന്ന കമാണ്ടർ അദ്ദേഹം അധികാരത്തിൽവന്ന് ഏതാനും മാസങ്ങൾക്കുള്ളിൽ മരിച്ചുപോയി. 1694 ജനുവരി 22-ാം തീയതി ബറ്റാവിയായ്ക്കു് അയച്ച ഒരു കത്തിൽ പുതിയ പാലിയത്തച്ചന്റെ മനോഭാവത്തെക്കുറിച്ചും, കടൽചുങ്കത്തെക്കുറിച്ചു ഗവൺമെന്റിന് കണക്ക നൽകാൻ വിസമ്മതിക്കുന്ന കമ്പനിയുടെ ഉന്നതകാര്യസ്ഥനായ ബാവൻപ്രഭുവിന്റെ കുറ്റങ്ങളെപ്പററിയും, രാജാവു് ആവലാതിയായി പരാതിപ്പെട്ടു. പ്രഭു സാമൂതിരിയുടെ ശമ്പളക്കാരനാണെന്ന് അദ്ദേഹം ചൂണ്ടിക്കാണിച്ചു. ഈ കത്തിന് അവ്യക്തമായ ഒരു മറുപടിയാണ് ലഭിച്ചതു്. പുതിയ കമാണ്ടറായ ആഡ്റിയൻ വാൻമോറന് ആവശ്യമായ നിർദ്ദേശങ്ങൾ നൽകിയിട്ടുണ്ടെന്നും, എല്ലാ കാര്യങ്ങളിലും രാജാവു് അദ്ദേഹത്തോടു് ആലോചിക്കണമെന്നുമായിരുന്നു ഉപദേശം. സാമൂതിരിയുമായി സമാധാനത്തിൽ കഴിയണമെന്നായിരുന്നു കമ്പനിയുടെ പ്രധാന താല്പര്യം. അതുകൊണ്ടു് അവരുടെ പിന്തുണയിൽമാത്രം കഴിയുന്ന ഒരു രാജാവിന്റെ പരാതികൾ കേൾക്കാൻ അവർ കൂട്ടാക്കിയില്ല. ബാവൻപ്രഭുവിന്റെയും പാലിയത്തച്ചന്റെയും പ്രവർത്തനങ്ങൾ നിർവിഘ്നം തുടർന്നു. എന്നുതന്നെയുമല്ല കമിസ്സാർ-ജനറലാകട്ടെ, കമാണ്ടറാകട്ടെ, രാജാവിന് അനുകൂലമായ മനോഭാവം കാണിച്ചിരുന്നില്ല. നിരാശ്രയനായ ആ രാജാവു് 1696 ജൂണിൽ വീണ്ടും പരാതിപ്പെട്ടു. തന്നോടു കാര്യങ്ങൾ ചർച്ച ചെയ്യാൻ കമിസ്സാർ-ജനറൽ നിയുക്തനായിരുന്നുവെങ്കിലും, അദ്ദേഹം കൊച്ചിയിൽ വന്നതിനുശേഷം തന്നെ ഒന്നു കാണാൻപോലും ശ്രമിച്ചില്ലെന്നു രാജാവു് എഴുതി. അതുമാത്രമല്ല, കമിസ്സാർ-ജനറൽ കോഴിക്കോട്ടുപോയി സാമൂതിരിയെ കാണുകയും അദ്ദേഹവുമായി സൗഹാർദ്ദബന്ധങ്ങൾ സ്ഥാപിക്കുകയും ചെയ്തുവെന്നായിരുന്നു പരാതി. ബാവൻപ്രഭു കമിസ്സാർ-ജനറലിന്റെകൂടെ കോഴിക്കോട്ടു പോകുകയുണ്ടായി. ഇതു രാജാവിനെ കൂടുതൽ ക്ഷോഭിപ്പിച്ചു. സാമൂതിരിയുമായി നടക്കുന്ന യുദ്ധത്തിൽ, തന്നെ കമ്പനി സഹായിക്കാത്തതു രാജാവിന് അസഹനീയമായിരുന്നു. എന്നാൽ കൊച്ചിരാജാവും സാമൂതിരിയും തമ്മിൽ യുദ്ധം നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ കമ്പനിപ്രതിനിധികൾ കോഴിക്കോട്ടുപോയി സാമൂതിരിയുമായുള്ള സ്നേഹബന്ധം ആഡംബരത്തോടെ പ്രഖ്യാപിക്കുന്നതു് അദ്ദേഹത്തിന് ഒരു ഘോരവഞ്ചനയായി തോന്നി.

ബറ്റാവിയായിലെ സുപ്രീംഗവൺമെന്റിന് അയച്ച ഈ കത്തിൽ നിന്നും തെളിയുന്നതു് കൊച്ചിയിലെ സാമ്പത്തികനില നമുക്കു മനസ്സിലാ

ഒരു ഉടമ്പടി 1592-ൽതന്നെ ഗോവഗവർണർ ഏതാനും നാടുവാഴികളുമായി അവർ ഉണ്ടാക്കിയിരുന്നു.

നാട്ടിലുണ്ടാകുന്ന കുരുമുളകിന്റെ നല്ലൊരു ഭാഗം ഇംഗ്ലീഷുകാർക്ക് കിട്ടിവന്നു. 1669 നവംബർ 17-ാം- ആംസ്റ്റർഡാമിലെ അധികാരികൾക്ക് അയച്ച ഒരു കത്തിൽ ഗവർണ്ണർ-ജനറൽ ഇങ്ങനെ അറിയിച്ചു: "......ഇംഗ്ലണ്ടുമായി നാം സമാധാനഉടമ്പടി ഉണ്ടാക്കിയ ഉടൻ തന്നെ ഇംഗ്ലീഷ്കമ്പനിയുടെ ഏജന്റന്മാർ കോഴിക്കോട്ടു താമസമുറപ്പിക്കാൻ തുടങ്ങി......തെക്കുംകൂർ, വടക്കുംകൂർ എന്നീ പ്രദേശങ്ങളിൽ നിന്നു കള്ളക്കടത്തായി ധാരാളം കുരുമുളക് കോഴിക്കോട്ടു ചെന്നുചേരുന്നു. അതുകൊണ്ട് അതിന്റെ വില വർദ്ധിക്കുമെന്നും ഭയപ്പെടുന്നു." * ഈ കാര്യങ്ങളെല്ലാംതന്നെ കൊച്ചിയെ വല്ലാതെ ബാധിച്ചു. അവരുടെ സങ്കടം ലാഘവമായി നേടുന്നതിനുവേണ്ടി കൊച്ചിരാജാവിനെ ഡച്ച് അധികാരികൾ കഠിനമായി പഴിയാൻ തുടങ്ങി.



* ഹേഗിലുള്ള ഡച്ചുറിക്കാർഡുകൾ —ഭാഗം 29, ഷീറ്റ് 6.

അദ്ധ്യായം മൂന്ന്

# സാമൂതിരിയുമായുള്ള ലന്തക്കാരുടെ യുദ്ധം

1663-ലും 1691-ലും കൂടുതൽ പ്രദേശങ്ങൾ പിടിച്ചെടുത്തതോടെ സാമൂതിരിയുടെ അധികാരം വർദ്ധിച്ചു. വാൻഗൂൺസുമായി ഉണ്ടാക്കിയ ഉടമ്പടിപ്രകാരം 1663-ൽ ലന്തക്കാർ അദ്ദേഹത്തിനു കൊടുങ്ങല്ലൂർ വിട്ടുകൊടുത്തു. 1691-ൽ വെട്ടത്തുകാരെ എതിർക്കാൻ സഹായിച്ചതിനുപകരമായി അദ്ദേഹത്തിനു ചേറ്റുവാ ലഭിച്ചു. കൊച്ചിയെ വടക്കുനിന്ന് ആക്രമിക്കാനുള്ള ഏറ്റവും എളുപ്പമായ ഒരു വഴികൂടി കൊടുങ്ങല്ലൂരിൽക്കൂടെയും ചേറ്റുവായിൽക്കൂടെയുമായിരുന്നു. അവ തന്റെ കൈവശമായിരുന്നതുകൊണ്ട് ഏതുസമയവും യുദ്ധത്തിൽ സാമൂതിരിക്കായിരുന്നു മുൻകൈയ്. ചേറ്റുവാ വളരെ പ്രധാനപ്പെട്ട ഒരു പ്രദേശമായിരുന്നു. എന്തെന്നാൽ സാമൂതിരിയുടെ ഒരു പ്രബലസാമന്തനും സഹായിയുമായിരുന്ന പഴയശ്ശേരിനായരുടെ അതിർത്തിക്കുള്ളിലായിരുന്നു ആ സ്ഥലം. കൊച്ചിരാജ്യത്തിന്റെ അതിർത്തിയിൽ സാമൂതിരി പലതരം കോട്ടകൾ കെട്ടി. പാപ്പിനിവട്ടം, കാട്ടൂർ, മാപ്രാണം, ഊരകം എന്നിവയായിരുന്നു അവയിൽ പ്രധാനപ്പെട്ടവ. കൂടാതെ കൊച്ചിയുടെ തെക്കു വടക്കുള്ള അതിർത്തിരാജ്യങ്ങളുമായ മങ്ങാട്ട്, പറവൂർ എന്നിവിടങ്ങളിലെ നാടുവാഴികളുമായും, തെക്കേ അതിർത്തിയിലുള്ള തെക്കുംകൂർ, വടക്കുംകൂർ എന്നിവിടങ്ങളിലെ ശക്തരായ നായർനാടുവാഴികളുമായും അദ്ദേഹം ഉറ്റബന്ധം പുലർത്തിവന്നു. ഇത്രമാത്രം അനുകൂലമായ സാഹചര്യങ്ങളുണ്ടായിരുന്നതുകൊണ്ട്, അവയ്ക്ക് അനുസരണമായി കൊച്ചിരാജാവിനെ ആക്രമിക്കുകയെന്നതു സാമൂതിരിമാരുടെ ഒരു വിനോദമായിരുന്നു. ലന്തക്കാർ നിഷ്പക്ഷത പാലിക്കുകയും സാമൂതിരിയുമായി മൈത്രിയിൽ കഴിയാൻ ഇതുവരെ ഉൽക്കണ്ഠ കാണിക്കുകയും ചെയ്തുവന്നു. 1694-ൽ കൊച്ചിയും കോഴിക്കോടും തമ്മിൽ ഗുരുതരമായ യുദ്ധത്തിന്റെ സാദ്ധ്യതയുണ്ടായെങ്കിലും കമ്പനി കേവലം പ്രേക്ഷകരുടെ നിലമാത്രമേ സ്വീകരിച്ചുള്ളൂ.

കൊച്ചിരാജാവിന് മാപ്രാണവും ചേറ്റുവായും തിരിച്ചുകിട്ടണമെന്ന നിർബ്ബന്ധമുണ്ടായിരുന്നതുകൊണ്ട് ലന്തക്കാരും സാമൂതിരിയും തമ്മിലുള്ള ബന്ധം ഒന്നിനൊന്നു വഷളായി. 1700 ആയപ്പോഴേയ്ക്കും സ്ഥിതിഗതികൾ കുഴപ്പത്തിന്റെ വക്കിലെത്തി. ഒരു യുദ്ധത്തിൽചെന്നു ചാടേണ്ടതിന് അനിഷ്ടമായ താല്പര്യമുണ്ടായിരുന്ന ലന്തക്കാർ, തർക്കപ്രശ്നങ്ങളെപ്പറ്റി ചർച്ചചെയ്യാൻ തന്റെ പ്രതിനിധികളെ അയയ്ക്കണമെന്ന സാമൂതിരിയോട് ആവശ്യപ്പെട്ടു. പുറക്കാട്, വടക്കുംകൂർ, തെക്കുംകൂർ, പറവൂർ എന്നീ നാടുവാഴികളോടും കൊച്ചിയിൽ പ്രതിനിധികളെ അയച്ച് മദ്ധ്യസ്ഥതീരുമാനംമൂലം പ്രശ്നം തീർക്കാൻ സഹായിക്കണമെന്ന് അവർ ക്ഷണിച്ചു. എന്നാൽ സാമൂതിരിക്ക് അതു സമ്മതമല്ലായിരുന്നു. 1701 ഫെബ്രുവരി 19-ാം തീയതി സാമൂതിരി കൊച്ചിരാജ്യം ആക്രമിച്ചു. ഈ ഘട്ടത്തിൽ കൊച്ചിരാജാവിനെ സഹായിക്കാൻതന്നെ ലന്തക്കാർ തീരുമാനിച്ചു. അവർ ഒരു വലിയ സൈന്യത്തോടെ പടക്കളത്തിലിറങ്ങി. സാമൂതിരിക്കും ബന്ധുക്കളുണ്ടായിരുന്നു. പുറക്കാടും പറവൂരും കോഴിക്കോട്ടു ഭാഗത്തു ചേർന്നു. തെക്കുംകൂറിൽനിന്നു തന്റെ കുടുംബത്തിലേക്കു ദത്തെടുക്കാമെന്ന വാഗ്ദാനംമൂലം ശക്തിയുള്ള മറ്റൊരു ബന്ധുവിന്റെ പിൻബലവും സാമൂതിരിക്കു ലഭിച്ചു. കൊച്ചിരാജ്യത്തിന്റെ ഭാഗമായ കരപ്പുറം പുറക്കാട്ടുരാജാവ് ആക്രമിച്ചു. ലന്തപ്പടയുടെ ശ്രദ്ധ രണ്ടായി തിരിച്ചുവിട്ട ഈ പ്രവൃത്തി സാമൂതിരിക്കു വളരെ സഹായകരമായിരുന്നു. തെക്കുനിന്നും വടക്കുനിന്നും ഒരേസമയത്തുള്ള ആക്രമണം വന്നതുകൊണ്ട് ലന്തക്കാർ പുറക്കാട്ടുരാജാവിനെ പണംകൊടുത്തു പാട്ടിലാക്കാൻ തീരുമാനിച്ചു. അതിൻപ്രകാരം അവർ അദ്ദേഹവുമായി പ്രത്യേക ആലോചനനടത്തി. നിരവധി ആനുകൂല്യങ്ങൾ സമ്പാദിച്ചതിനുശേഷം സൂത്രശാലിയായ ആ ബ്രാഹ്മണനാടുവാഴി യുദ്ധത്തിൽനിന്നു പിൻവാങ്ങി.

പക്ഷേ, സാമൂതിരിയുമായുള്ള യുദ്ധം ഒരു രീതിയിലും പുരോഗമിച്ചില്ല. കൊച്ചിരാജാവു ക്ഷമാവിഹീനനായി പരാതിപ്പെട്ടു. തന്നെ സഹായിക്കാൻ കമ്പനി കാര്യമായ ശ്രമമൊന്നും ചെയ്യുന്നില്ലെന്നും, തന്നോട് ഏർപ്പെട്ടിട്ടുള്ള ഉടമ്പടിപ്രകാരം ഈ സമരത്തിൽ സുപ്രീംഗവണ്മെന്റ് പരിപൂർണ്ണമായ സഹകരണം നൽകണമെന്നും രാജാവ് ആവശ്യപ്പെട്ടു. 1705 നവംബർ 15-ാം തീയതി ഗവർണ്ണർ-ജനറലായ ജോൺവാൻഹോൺ അതിനയച്ച മറുപടി ശ്രദ്ധേയമാണ്. കേരളത്തിലെ ഡച്ചുനയത്തിന്റെ രൂപം അതിൽ കാണാം. ലന്തക്കാരെ മയപ്പെടുത്തുന്നതിന് കൊച്ചിരാജാവ് ശ്രമിച്ചിരുന്നു. കോഴിക്കോട്ട് ഒരു പാണ്ടികശാല അനുവദിക്കുന്നതിനെപ്പറ്റി ഇംഗ്ലീഷുകമ്പനിയുമായി സാമൂതിരി കൂടിയാലോചന

നടത്തുകയാണെന്നും തനിക്ക് "പട്ടാളം, കപ്പൽ, ആയുധം" എന്നിവ നൽകി ഡച്ചുകാർ സഹായിച്ചില്ലെങ്കിൽ തന്റെ അധികാരം മാത്രമല്ല, അവരുടെയും നാശമായിരിക്കും ഫലമെന്നും അദ്ദേഹം താക്കീതുനൽകി. അതിനു ഗവർണ്ണർ-ജനറൽ ഇങ്ങനെ മറുപടിനൽകി: "അങ്ങയുടെ കുടുംബം നിലനിർത്തുന്നതിന് ബഹുമാനപ്പെട്ട കമ്പനി ചെലവഴിച്ച സ്വത്തും, ചിന്തിയ ചോരയും എത്രമാത്രമാണെന്ന് ഞാൻ പറയേണ്ടല്ലോ. രാജ്യകാര്യങ്ങൾ ക്രമപ്പെടുത്തണമെന്ന ഞങ്ങളുടെ ഉപദേശത്തെ അങ്ങ് എപ്പോഴും നിരസിക്കുകയാണ് ചെയ്തിട്ടുള്ളത്. ചെട്ടികളുടെയും നമ്പൂരികളുടെയും പട്ടന്മാരുടെയും സ്വാർത്ഥപൂർണ്ണമായ ഉപദേശം അങ്ങ് അനുസരിക്കുന്നു. ഇതൊക്കെയാണെങ്കിലും ഉടമ്പടിവ്യവസ്ഥപ്രകാരം കൊച്ചിക്ക് സഹായംനൽകാൻ കമ്പനിക്ക് മടിയില്ല. എന്നാൽ അങ്ങയുടെ യുദ്ധം നടത്താൻ കമ്പനി എപ്പോഴും പട്ടാളത്തോടെ തയ്യാറാണെന്ന് കരുതരുത്. കഴിഞ്ഞ 50 വർഷക്കാലമായി കൊച്ചിമൂലം ഞങ്ങൾക്കുള്ള ചിലവ് വളരെ കൂടുതലാണ്. ലാഭമൊട്ടില്ലതാനും."

എന്നാൽ ഇതേ അവസരത്തിൽതന്നെ കൊച്ചിയുടെ അതിർത്തിയിലുള്ള പ്രധാനപ്പെട്ട കോട്ടകൾ തിരിച്ചുപിടിച്ച്, സാമൂതിരിക്ക് കൊച്ചി ആക്രമിക്കാൻ വയ്യാത്ത നില സൃഷ്ടിക്കുന്നതിനെപ്പറ്റിയും കമ്പനി ആലോചിച്ചു. ദീർഘമായ ചർച്ചകൾക്കുശേഷം മാപ്രാണം വീണ്ടെടുക്കുന്നതിലുള്ള കൊച്ചിസൈന്യത്തിന്റെ ഉദ്യമത്തെ സജീവമായി സഹായിക്കാൻ അവർ തീരുമാനിച്ചു. 1707 ഒക്ടോബർ 27-ാംതിയതി അവർ സാമൂതിരിക്ക് അയച്ച ഒരു കത്തിൽ, കൊച്ചിരാജ്യം അവരുടെ സംരക്ഷണയിലുള്ള ഒരു പ്രദേശമാണെന്നും, അതിനെ ആക്രമിക്കുന്നതു കമ്പനിയോടുള്ള ശത്രുതയായി പരിഗണിക്കുമെന്നും മുന്നറിയിപ്പുനൽകി. ഈ കത്തെഴുതാൻ അവരെ പ്രേരിപ്പിച്ചത് കൊച്ചിയോടുള്ള പ്രത്യേക സ്നേഹമൊന്നുമല്ല. കോഴിക്കോട്ട് ഒരു പണ്ടകശാല സ്ഥാപിക്കുന്നതിനെപ്പറ്റി ഇംഗ്ലീഷുകാരുമായി സാമൂതിരി നടത്തിവന്ന കൂടിയാലോചനകളാണ് അതിനു കാരണം. പ്രസ്തുത കത്തിന് അനുരഞ്ജനാപൂർവ്വമായ ഒരു മറുപടി സാമൂതിരി അയച്ചു. അതിനെ തുടർന്ന് എല്ലാ കക്ഷികളുടെയും പ്രതിനിധികളും കൊച്ചികോട്ടയിലുള്ള ഒരു സമ്മേളനത്തിൽ വെച്ച് കമാണ്ടൂർ കണ്ടുമുട്ടുകയുണ്ടായി. ചർച്ചകൾ സൗഹാർദ്ദപരമായിരുന്നെങ്കിലും വ്യക്തമായ തീരുമാനമൊന്നുമെടുക്കാതെയാണ് പിരിഞ്ഞത്. കൊച്ചിരാജാവു വളരെ നിർബ്ബന്ധിച്ചെങ്കിലും അദ്ദേഹത്തെ സഹായിക്കാൻ കമ്പനി ഒരുങ്ങിയില്ല.

ഈ ധിക്കാരം സാമൂതിരിയെ കുപിതനാക്കി.* രാജസദസ്സിലെ യുദ്ധകക്ഷി അവരുടെ അഭിപ്രായങ്ങൾക്ക് പിന്തുണ നൽകാൻ ഈ അവസരം വേണ്ടപോലെ ഉപയോഗപ്പെടുത്തി. തലശ്ശേരിയിലെ ഫാക്ടറി ചീഫും ഉത്സാഹശാലിയായ ഇംഗ്ലീഷ് കച്ചവടക്കാരൻ റോബർട്ട് ആഡംസ് അവരെ പിന്താങ്ങി. ആയുധമായും പണമായുമുള്ള എല്ലാ സഹായങ്ങളും അയാൾ വാഗ്ദാനംചെയ്യുകയും സാമൂതിരി ഉടൻതന്നെ വേണ്ട നടപടികൾ സ്വീകരിക്കണമെന്ന നിർബ്ബന്ധിക്കുകയുംചെയ്തു. സാമൂതിരിയുമായുള്ള തുടർച്ചയായ സംഘട്ടനങ്ങൾമൂലം ലന്തക്കാരുടെ ശക്തി ക്ഷയിക്കുമെന്ന് അയാൾക്കറിയാമായിരുന്നു. അതുപോലെതന്നെ അവർ തമ്മിൽ യുദ്ധത്തിലാണെങ്കിൽമാത്രമേ ഇംഗ്ലീഷുകാരുടെ സ്വാധീനം വളരുന്നതിനുള്ള പ്രത്യേകസാഹചര്യം ലഭിക്കുകയുള്ളുവെന്ന് അയാൾ മനസ്സിലാക്കി. കൂടാതെ ഇംഗ്ലീഷ് കമ്പനിക്ക് വളരെ ആദായം ലഭിച്ചുകൊണ്ടിരുന്ന ഒരു പ്രദേശമായിരുന്നു ചേറ്റുവാ. അവിടെ ഒരു ചെറിയ പണ്ടകശാല തുറന്ന്, കൊച്ചിയിൽ നിരോധിക്കപ്പെട്ടിരുന്ന കറുപ്പുകച്ചവടം അവർ നടത്തിവന്നിരുന്നു.

യുദ്ധം തുടങ്ങാൻ സാമൂതിരിക്ക് ആഗ്രഹമില്ലായിരുന്നു. തനിക്കെതിരായ നടപടികളെപ്പറ്റി അദ്ദേഹം കൊച്ചിയിലെ കമാണ്ടറോട് പ്രതിഷേധിക്കുകയും, അതു തുടരുകയാണെങ്കിൽ ഗുരുതരമായ പ്രത്യാഘാതങ്ങളുണ്ടാകുമെന്ന താക്കീതുനൽകുകയും ചെയ്തിരുന്നു. എന്നാൽ കമാണ്ടർ അതു വകവച്ചതേയില്ല. എന്നുതന്നെയുമല്ല, എത്രയുംവേഗം കോട്ടയുടെ പണി പൂർത്തിയാക്കാൻ അദ്ദേഹം ശ്രമിക്കുകയാണുണ്ടായത്. യുദ്ധം അനിവാര്യമായി. ലന്തക്കാർക്കെതിരായി വലിയ ഒരു പടയോട്ടത്തിന് എന്നിട്ടും സാമൂതിരിക്ക താല്പര്യമില്ലായിരുന്നു. പണിനടന്നുകൊണ്ടിരുന്ന കോട്ടകൾ നശിപ്പിക്കണമെന്ന മാത്രമേ അദ്ദേഹം ആഗ്രഹിച്ചുള്ളു. എറാൾപ്പാടിന്റെയും ധർമ്മോത്തുപണിക്കരുടെയും ഉപദേശത്തിനു വിധേയമായി, ലന്തക്കാർക്ക് എതിരായി യുദ്ധം തുടങ്ങേണ്ടതില്ലെന്നും, കൊച്ചീരാജാവിന്റെ സഹായത്തോടെ കൈവശപ്പെടുത്തുകയും കോട്ടനിർമ്മിക്കുകയുംചെയ്യുന്ന കോഴിക്കോട്ടുവക സ്ഥലം വീണ്ടെടുത്താൽ മതിയെന്നും സാമൂതിരി തീരുമാനിച്ചു.

സാമൂതിരിപ്പാട് കോട്ട കൈവശപ്പെടുത്തിയതിനെ വിഷർ വർണ്ണിക്കുന്നു: "കോട്ടയുടെ പണി മിക്കവാറും പൂർത്തിയായിക്കഴിഞ്ഞിരുന്നു.

---

* വിഷർ—എഴുത്തുകൾ 4.

തന്റെ ആക്രമണത്തിനു പറ്റിയ അവസരമിതാണെന്ന് സാമൂതിരി കണ്ടു. കോട്ടയുടെ കാവലിന് ചുമതലപ്പെട്ട 45 പട്ടാളക്കാർ അടങ്ങുന്ന സംഘം പുറത്താണ് താമസമെന്നും, അതിനുള്ളിൽ പ്രതിരോധത്തിന് ആവശ്യമായ സജ്ജീകരണങ്ങളില്ലെന്നുമുള്ള വിവരം സാമൂതിരിയെ പ്രോത്സാഹിപ്പിച്ചു. ആക്രമണമുണ്ടാകുമെന്ന് നേരത്തെ വിവരം കിട്ടിയിരുന്നുവെങ്കിലും തന്റെ ആളുകളെ കോട്ടയ്ക്കുള്ളിൽനിർത്താനും, പട്ടാളബലം വർദ്ധിപ്പിക്കാനും ആവശ്യമായ രക്ഷാനടപടികൾ സ്വീകരിക്കുന്നതിനും ശ്രമിക്കാത്ത അവിടത്തെ സേനാധിപന്റെ കുറ്റം ഇതിൽനിന്നു വ്യക്തമാകും. അവസരം നല്ലതാണെന്നുകണ്ട സാമൂതിരി രാത്രിയിൽ 600 പേരോളെ നയിക്കുന്നു. കൂടുതൽ ആളുകൾ പുറകെവന്നു. അത്യന്തം രഹസ്യമായിട്ടാണ് ഇതൊക്കെ നടന്നത്. 1715 ജനുവരി 22-ാംനു രാവിലെ 4 മണിക്ക് കോട്ടയ്ക്കുപുറത്തു് ഉറങ്ങിക്കിടന്ന പട്ടാളക്കാർ ഉണർന്നപ്പോൾ കോട്ട പിടിച്ചുകഴിഞ്ഞിരുന്നു.” * സൂക്ഷ്മമായ ഈ പ്രസ്താവനയുടെ വെളിച്ചത്തിൽ ഈ സംഭവത്തെക്കുറിച്ച് അന്നു കേരളത്തിലുണ്ടായിരുന്ന ഹാമിൽട്ടന്റെ വിവരണം വിശ്വാസയോഗ്യമല്ല. തന്റെ ചില ആളുകളെ വേലക്കാരെന്നനിലയിൽ സാമൂതിരി രഹസ്യമായി കോട്ടയിൽ പ്രവേശിപ്പിച്ചിരുന്നുവെന്നും ഇവർ കാവൽസംഘത്തെ വധിച്ചതിനുശേഷം അടയാളം കാണിച്ചതുകൊണ്ടാണ് പുറത്തുനിന്ന് കോട്ടയുടെ നേർക്കുള്ള ആക്രമണം വിജയിച്ചതെന്നാണ് ഹാമിൽട്ടന്റെ കഥ. അതായിരുന്നു യാഥാർത്ഥ്യമെങ്കിൽ 1717-1722 കാലത്തു് കൊച്ചിയിൽ ചാപ്ലിനായി താമസിച്ചിരുന്ന വിഷർ തന്നെ ഡച്ചുപരാജയത്തിന്റെ കാരണമായി അതു് എടുത്തുപറയുമായിരുന്നു.

എന്തായാലും ആക്രമണം പരിപൂർണ്ണവിജയമായിരുന്നു. കോട്ട നിർമ്മാണത്തിന്റെ ചുമതലക്കാരായ രണ്ടു ഡച്ചുഉദ്യോഗസ്ഥന്മാർ അന്നു രാത്രി അകലെ ഒരു സ്ഥലത്തു ചൂതുകളിക്കുകയായിരുന്നുവെന്ന് ഹാമിൽട്ടൻതന്നെ പറയുന്നു. സാമൂതിരിയുടെ സൈന്യം കോട്ട കൈവശപ്പെടുത്തിയപ്പോൾ ലന്തക്കാർ കുറച്ചുദൂരെ കെട്ടിപ്പൊക്കിയിരുന്ന ഒരു കൊത്തളത്തെ അഭയംപ്രാപിച്ചു. കോട്ട തിരിച്ചുപിടിക്കുന്നതിന് യാതൊരു ശ്രമവുംചെയ്യാതെ, ആ പ്രദേശം സാമൂതിരിക്ക വിട്ടുകൊടുത്തിട്ട് ഡച്ചുക്യാപ്റ്റൻ കൊച്ചിയിലേയ്ക്കു് ഓടിപ്പോകയാണുണ്ടായതു്. അയാളെ ഉടൻതന്നെ ഉദ്യോഗത്തിൽനിന്നു നീക്കുകയും, അറസ്റ്റുചെയ്തു വിചാരണയ്ക്കായി സിലോണിലേയ്ക്കു് അയയ്ക്കുകയുംചെയ്തു. കൊച്ചിയി

* വിഷർ—എഴുത്തു് 4.

ക്യാപ്റ്റൻ സ്റ്റൂയിസിന്റെ ധീരതയുംകൊണ്ടും ആക്രമണം പരാജയപ്പെട്ടു. എന്തെന്നാൽ നമ്മുടെ സൈന്യത്തിന്റെ വലിപ്പംകണ്ടു ഭയന്ന്, കോട്ടയ്ക്കുള്ളിലുണ്ടായിരുന്നവർ മറുഭാഗത്തുള്ള വാതിലിൽക്കൂടെ പുറത്തേയ്ക്കു ഓടി. എന്നാൽ അവിടെ നിന്നിരുന്ന നമ്മുടെ സൈന്യം അവരുടെ നേർക്കുള്ള ആയുധമാണെന്നു തെറ്റിദ്ധരിച്ച്, ഭയന്നു നാനാവഴിക്കും ഓടിക്കളഞ്ഞു. ഈ പരാജയം സാർവ്വത്രികമായ ദോഷമുണ്ടാക്കിയിരിക്കുന്നു. നമ്മോടു സഖ്യത്തിൽ കഴിയുന്ന രാജാക്കന്മാർ നമ്മെ ഉപേക്ഷിക്കാൻപോകുന്നു എന്ന കിംവദന്തികളും വളരെ വർദ്ധിച്ചിട്ടുണ്ട്." *

ലന്തക്കാരുടെ നഷ്ടവും അതു പരിഹരിക്കുന്നതിനു നടന്ന ശ്രമങ്ങളുടെ ദയനീയപരാജയവും ഡച്ചുകാരുടെ സൈനികപ്രാബല്യത്തിന് ഇന്ത്യയിൽ അതുവരെ നേരിട്ട ഏറ്റവും വലിയ തിരിച്ചടിയായിരുന്നു. അവരുടെ വ്യാപാരം നശിക്കുന്നതിനും രാഷ്ട്രീയസ്വാധീനം നഷ്ടപ്പെടുന്നതിനും വഴിതെളിക്കുന്ന ഒരു അത്യാപത്തായിരുന്നു അത്. തങ്ങളുടെ യശസ്സു വീണ്ടെടുത്തില്ലെങ്കിൽ ഓരോ ചെറിയ നാടുവാഴിയും അവരെ ധിക്കരിക്കുമെന്നു ബട്ടാവിയായിലെ കൌൺസിൽ മനസ്സിലാക്കി. കേരളത്തിലേക്ക് എത്രയും കൂടുതൽ സൈന്യത്തെ കേന്ദ്രീകരിക്കാൻ അടിയന്തിരമായ ഏർപ്പാടു ചെയ്തു. 1715 സെപ്തംബറിൽ 1570-ൽപരം ആളുകളെ അവർ കൊച്ചിയിലേയ്ക്കു അയച്ചു. 1716-ൽ വീണ്ടും 1,500 പേരെ അയച്ചു. ഈ സൈന്യത്തിനു ധാരാളം ആയുധങ്ങളും തോക്കുമുണ്ടായിരുന്നു. ബ്രിട്ടീഷ് സൈനികശക്തിയുടെ ഉദയത്തിനു മുമ്പായി ഇന്ത്യയിൽ കേന്ദ്രീകരിച്ച ഏറ്റവും വലിയ യൂറോപ്യൻ സേനയായിരുന്നു അത്.

ലന്തക്കാർ കോഴിക്കോട്ടിനുള്ള നിരോധം ഏർപ്പെടുത്തി. 1716-ജൂൺ 15-ാംനു- യുദ്ധസാമഗ്രികളും ഏതാനും ബ്രിട്ടീഷ്‌യാത്രക്കാരെയും വഹിച്ചുകൊണ്ട് ഇംഗ്ലീഷ്‌പതാകയും പറത്തിപ്പോയ ഒരു കപ്പൽ അവർ പിടിച്ചു. കേരളത്തിലുണ്ടായിരുന്ന ഇംഗ്ലീഷുകാരോടു ഡച്ചുകാർക്കു യാതൊരു മമതയുമില്ലായിരുന്നുവെന്നു പൂർവ്വചരിത്രം വ്യക്തമാക്കിയിരുന്നല്ലോ. ആ വിരോധം വളർന്നുകൊണ്ടിരുന്നു. 1667 മെയ് 14-ാംനു- അയച്ച ഒരു കത്തിൽ ആംസ്റ്റർഡാമിലെ അധികാരികൾ ഇങ്ങനെ എഴുതി: "സാമൂതിരിയുടെ നാട്ടിൽനിന്നും ഇംഗ്ലീഷുകാരെ തുരത്താൻ, സാദ്ധ്യമാർഗ്ഗങ്ങളും എല്ലാ ശ്രമങ്ങളും നടത്തേണ്ടതാ

* കത്തുകൾ, പേജ് 17.

ങ്ങ്......ഈ രാജ്യക്കാരെ നമ്മുടെ അടുത്തു താമസിപ്പിക്കുന്നതു് അപകടമായിരിക്കും." * 1669 നവംബർ മുതൽ ഇംഗ്ലീഷ്കമ്പനി കോഴിക്കോട്ട് ഒരു പണ്ടകശാല സ്ഥാപിച്ചിരുന്നു. കേരളത്തിലെ ഇംഗ്ലീഷ് സ്ഥാപനങ്ങളുടെ മുതലാളിയായ തലശ്ശേരിയിലെ കാര്യസ്ഥൻ, ഡച്ചുകാരോടു ശത്രുതയിൽത്തന്നെ പെരുമാറിവന്നു. ഇംഗ്ലീഷ്കപ്പൽ പിടിച്ചതിനു റോബർട്ട് ആഡംസിനു പ്രതികരിക്കുന്ന അവസരം ലഭിച്ചു. ഡച്ചുകാരോടു കയ്യേറ്റം ചെയ്യുന്നതിനും നഷ്ടപരിഹാരം നൽകുന്നതിനും അയാൾ ആവശ്യപ്പെട്ടു. എന്നാൽ ആ കത്തിനു മറുപടി അയയ്ക്കാൻ ഡച്ചുകമ്മാണ്ടർ കൂട്ടാക്കിയില്ല. അപ്പോൾ ധിക്കാരത്തോടുകൂടിയ ഒരു പ്രതിഷേധക്കുറിപ്പ് ആഡംസ് വീണ്ടും അയച്ചു. അതിൽ ഡച്ചുകാർ തടവുകാരായി പിടിച്ച ഇംഗ്ലീഷുയാത്രക്കാരെ കഠിനമായി ഉപദ്രവിച്ചവെന്ന ആരോപണവും ഉന്നയിച്ചിരുന്നു. ജൂലൈ 14-ാം- ജൊനാദകറാൽ ഇംഗ്ലീഷുകാർക്ക് ഒരു പ്രതിഷേധക്കുറിപ്പയച്ചു. കോഴിക്കോട്ട് ആയുധം ഇറക്കാൻ അനുവദിച്ചതുതന്നെ ആഡംസിന്റെ ശത്രുത കാണിക്കുന്നതാണെന്നും ഇംഗ്ലീഷ്കൊടി പാറിയാലും സാമൂതിരിയുടെ കപ്പൽ പിടിക്കാൻ ഡച്ചുകാർക്ക് അവകാശമുണ്ടെന്നും അതിൽ ചൂണ്ടിക്കാണിച്ചിരുന്നു. ആ കുറ്റപത്രത്തിൽ ഉത്തരം മുട്ടിക്കാവുന്നവയല്ലായിരുന്നു ആഡംസ്. ഇംഗ്ലീഷ്കൊടി പറക്കുന്നതും, സാമൂതിരിയുടെ കപ്പലായാലും അതു തൊടാൻ ഡച്ചുകാർക്ക് അവകാശമില്ലെന്ന് അയാൾ മറുപടിനൽകി. ഇംഗ്ലീഷ്കമ്പനിയുടെ അന്തസ്സും വ്യക്തമാക്കുന്നതിനു സഹായിച്ച ഈ സംഭവം ഡച്ചുകാരെ ഒരുവിധത്തിലും ബാധിച്ചില്ല.

"ഡച്ചുഇന്ത്യയുടെ" എല്ലാ ഭാഗങ്ങളിനും സൈന്യങ്ങളും കൊച്ചിയിൽ കേന്ദ്രീകരിച്ചിരുന്നു. 1697 വരെ കേരളത്തിലെ കമ്മീഷണറായിരുന്ന് രാജാക്കന്മാരുടെ പ്രീതിസമ്പാദിച്ചിരുന്ന ഹെൻഡ്രിക് സ്വാട്ടിന് ഗവർണ്ണറുടെപദം നൽകാൻ തീരുമാനിച്ചെങ്കിലും അദ്ദേഹം അതു നിരസിച്ചു. അതിനെത്തുടർന്ന്, ബറ്റേവിയായിൽ അസാധാരണ കൗൺസിലറായിരുന്ന വില്യം മോക്കർ ജേക്കബ്സിനെ സർവ്വസൈന്യാധിപനായി കൊൺസിൽ നിയമിച്ചു.

1716 നവംബർ 16-ാംതീയതി ജേക്കബ്സ് കൊച്ചിയിൽ വന്നചേർന്നു. അവിടത്തെ കമാണ്ടറായിരുന്ന ബാർഡ് കൊറലിനെ മടക്കിവിളിക്കുകയും പകരം ജൊഹാൻസ് ഹാർട്ടൻബെഗ്ഗ് നിയമിക്കപ്പെടുകയുംചെയ്തു. യുദ്ധംജയിക്കാൻ കമ്പനിചെയ്യുന്ന വമ്പിച്ച ഒരുക്കങ്ങൾ

---

* ഹേഗിലെ ഡച്ചുരേഖാശേഖരം, ഭാഗം 29 (ഇന്ത്യാ ആഫീസ്).

സൈന്യമായിവരുവാൻ ജേക്കബ്സ് തുനിഞ്ഞില്ല. സാമൂതിരിയെ ശിക്ഷിക്കാനും അദ്ദേഹത്തിന്റെ ശക്തി തകർക്കാനുമാണ് തന്നെ അയച്ചിരിക്കുന്നതെന്ന് കേരളത്തിലെ എല്ലാ രാജാക്കന്മാർക്കും പ്രഭുക്കന്മാർക്കും അയാൾ കത്തയച്ചു. ഇതൊക്കെയും ചെയ്യാമെന്ന വിചാരംപറഞ്ഞ പോർട്ടുഗല്ലിലെ ഒരു രാജ്യൻ കോഴിക്കോട്ടു തെരുവീഥിയിൽക്കിടന്നു മരിച്ചതും, തന്നെക്കാൾ എത്രയോ വമ്പനായിരുന്ന അൽഫോൺസോ ആൽബുക്കർക്ക് സകല ശ്രമങ്ങൾക്കുംശേഷം അടിയറവുപറഞ്ഞതും ജേക്കബ്സിന് അറിഞ്ഞുകൂടായിരുന്നു. നായർപ്രഭുക്കന്മാരുടെ ഉറച്ച സ്വാമിഭക്തിയിലും പൂർണ്ണമായ സഹകരണത്തിലും അധിഷ്ഠിതമായിരുന്ന സാമൂതിരിപ്പാടന്മാരുടെ ശക്തിയെപ്പറ്റിയൊന്നും കേരളത്തിലേക്ക് പുതിയവനായ ഈ ലന്തക്കാരൻ മനസ്സിലാക്കിയിരുന്നില്ല. എന്തായാലും തന്റെ ഉദ്യമം കൊട്ടിഘോഷിക്കുന്നതിൽ ജേക്കബ്സ് ഒട്ടും അമാന്തിച്ചില്ല.

ഡച്ചുകാർ ചേറ്റുവായിലെത്തി നിന്നു. കഴിഞ്ഞ പല വർഷക്കാലമായി കൊച്ചിയിൽ താമസിച്ചു വന്നിരുന്ന സൈന്യവുമൊത്തായിരുന്നു പുറപ്പാട്. കൊച്ചിരാജാവിന്റെ നായർപട്ടാളത്തെക്കൂടാതെ 3,226 ഡച്ചുകാരും 193 ചട്ടക്കാരും ഡച്ചുസൈന്യാധിപന്റെ കീഴിലുണ്ടായിരുന്നു. വാപ്പുനാട്ടിയുടെനേതൃത്വത്തിലുള്ള ആക്രമണത്തെ ജേക്കബ്സ് തന്നെ നയിച്ചു. കോഴിക്കോട്ടുപടയെ നയിച്ചത് ധർമ്മോത്തുപണിക്കരായിരുന്നു. അതിഭയങ്കരമായ യുദ്ധം നടന്നു. കനക്കഴിഞ്ഞപ്പോൾ ഡച്ചുപീരങ്കികളുടെ മേന്മ വ്യക്തമാകാൻ തുടങ്ങി. അതിനെ ഫലപ്രദമായി നേരിടാൻ കോട്ടയ്ക്കുള്ളിലുള്ളവർക്ക് കഴിയുകയില്ലെന്ന ബോദ്ധ്യമുണ്ടായപ്പോൾ, കോഴിക്കോട്ടുസേന ഉഗ്രമായ പ്രതിരോധത്തിനുശേഷം സന്ധ്യക്ക് കോട്ടയിൽനിന്നു പിൻവാങ്ങി. ചേറ്റുവായിൽനിന്നു സാമൂതിരി തന്റെ പട്ടാളത്തെ പിൻവലിച്ചു.

പക്ഷേ, ഇതുകൊണ്ട് യുദ്ധം അവസാനിച്ചില്ല. അത് ഇടയ്ക്കും മുറയ്ക്കും തുടർന്നു. കുറച്ചുകാലത്തിനുശേഷം നിർണ്ണായകമായ ഒരു യുദ്ധത്തിനുവേണ്ടി ഇരു സേനകളും ഉതക്കളുവച്ച് കൂട്ടിമുട്ടി. അവിടെവച്ച് 25,000-ത്തോളം ബലമുള്ള വമ്പിച്ച ലന്തപ്പട—15,000 കൊച്ചിക്കാരും 5000 ലന്തക്കാരും അതിൽ ഉൾപ്പെടുന്നു—സാമൂതിരിയുടെ സൈന്യത്തിന്റെ ഒരു വിഭാഗവുമായി യുദ്ധത്തിൽ ഏർപ്പെട്ടു. സമരം ഒരു ദിവസം നീണ്ടുനിന്നെങ്കിലും ഫലം അസന്ദിഗ്ദ്ധമായിരുന്നു. കോഴിക്കോട്ടുസേന പിൻവാങ്ങുകയും സന്ധിയാലോചനകൾ ആരംഭിക്കുകയും ചെയ്തു.

യുദ്ധം തുടരണമെന്ന ഡച്ചുകാർക്കും അശേഷം താല്പര്യമില്ലായിരുന്നു. ഇതുവരെത്തന്നെ ഈ യുദ്ധത്തിനുവേണ്ടി അവർക്ക് 20 ലക്ഷം ഗിൽഡർ ചെലവായിക്കഴിഞ്ഞു. അവരുടെ സൈനികശക്തിയും സാമ്പത്തികശേഷിയും ഗുരുതരമായി ഉലഞ്ഞു. ഇതിൽനിന്നു ലഭിച്ച നേട്ടങ്ങളാണെങ്കിൽ താരതമ്യേന വളരെ കുറവും. സാമൂതിരിയുടെ പട്ടാളത്തെ ഉഗ്രമായ സമരങ്ങളിൽ അവർ പരാജയപ്പെടുത്തിയെന്നതു നേരാണ്. എന്നാൽ അദ്ദേഹത്തിന്റെ സേനയ്ക്കു സാരമായ നാശം ഏല്പിക്കാൻ അവർക്കു കഴിഞ്ഞില്ല. കോഴിക്കോട്ടുരാജ്യത്ത് ഒറ്റ ശത്രുസൈന്യംപോലും കാലുകുത്തിയിരുന്നില്ല. ഇതുവരെയുള്ള യുദ്ധങ്ങൾ നടന്നതു കൊച്ചിരാജ്യത്തും തൽപ്രദേശങ്ങളിലുമായിരുന്നു. സാമൂതിരിക്കും യുദ്ധം മടുത്തുകഴിഞ്ഞു. മാന്യമായ ഒരു സന്ധിയിൽ ഏർപ്പെടുന്നതിന് അദ്ദേഹം സന്നദ്ധനായിരുന്നു. എന്നാൽ ഡച്ചുകാർ ആവശ്യപ്പെട്ട ഭീമമായ നഷ്ടപരിഹാരത്തുക നൽകാൻ അദ്ദേഹം ഒരുക്കമായിരുന്നില്ല. കൂടിയാലോചനകൾ നീണ്ടുപോയി. ഇതിനിടയിൽ കൊച്ചിരാജാവിന്റെ ഇടപെടൽമൂലം, ഇതുവരെ സാമൂതിരിയെ സഹായിച്ചു അതിർത്തിപ്രദേശത്തുള്ള ഏതാനും മാടമ്പിമാർ കമ്പനിയുമായി ഒത്തുതീർപ്പുണ്ടാക്കി. അതിൽ പ്രമുഖൻ പുന്നത്തൂർ നമ്പിടിയായിരുന്നു. തന്റെ രാജാവിനെ ഉപേക്ഷിച്ച്, കമ്പനിയുടെ വരുതിപ്രകാരം ജീവിക്കാമെന്ന് അയാൾ സമ്മതിച്ചു.

പ്രയോജനത്തിൽവരാത്ത കൂടിയാലോചനകൾക്ക് കുറേക്കാലം ചെലവഴിച്ചതിനുശേഷം ഡച്ചുകാർ സാമൂതിരിയുമായി 1717-ൽ ഒരു ഉടമ്പടിയുണ്ടായി. നാമമാത്രമായ നഷ്ടപരിഹാരമായി 85,000 പൊൻപണം നൽകാമെന്നു സാമൂതിരി സമ്മതിച്ചു. ഗവർണ്ണർ ഹ്യൂഗോൺസിന്റെ അഭിപ്രായത്തിൽ "ചേറ്റുവായിലെ രാജ്യദ്രോഹത്തിന്റെ പ്രധാന തീപ്പൊരി"യായ ധർമ്മോത്തുപണിക്കരെ പിരിച്ചുവിടണമെന്നും ചേറ്റുവായിലെ അദ്ദേഹത്തിന്റെ വസ്തുവകകൾ കമ്പനിക്കു നൽകണമെന്നും ഡച്ചുകാർ നിർബ്ബന്ധിച്ചു.* സാമൂതിരിയുടെ രാജ്യാതിർത്തിയിൽ വ്യാപാരം നടത്തുന്നതിനുള്ള അവകാശം കമ്പനിക്കും അതിന്റെ ജീവനക്കാർക്കും ലഭിച്ചു. പുന്നത്തൂർ നമ്പിടിയുടെമേലുള്ള മേൽക്കോയ്മാവകാശം കമ്പനി ഉപേക്ഷിച്ചു. കൊടുങ്ങല്ലൂരിനും ചേറ്റുവായ്ക്കും മദ്ധ്യേയുള്ള സ്ഥലത്തിന്റെ

* തിപ്രയാർക്ഷേത്രത്തിനു സമീപമുള്ള പാപ്പിനിവട്ടത്തിന്റെ വടക്കേഭാഗത്താണ് ഈ വസ്തുക്കൾ. 50 ഏക്കറിലായി 63 കണ്ടങ്ങളും അതിൽ ഉൾപ്പെടുന്നു. ഡിഹാർട്ട് പണിക്കലിന്റെ വതനം എന്നാണ് ഡച്ചുരേഖകളിൽ ഈ സ്ഥലത്തെപ്പറ്റി പറയുന്നത്.

അധിപനായിരുന്ന പഴയങ്ങാടിനായർ കമ്പനിയുടെ സാമന്തനായി. പാപ്പിനിവട്ടം (പാപ്പിനെട്ടി) മുഴുവൻ അവകാശത്തോടെ കമ്പനിക്ക് നൽകപ്പെട്ടു. 1717 ഏപ്രിൽ 10-ാം- ലന്തക്കാർ ഔപചാരികമായി ചേറ്റുവായുടെ ഉടമ ഏറ്റെടുത്തു.

കമ്പനിക്ക് അനുകൂലമായിട്ടാണ യുദ്ധം അവസാനിച്ചതെങ്കിലും നേട്ടം തുച്ഛമായിരുന്നു. അതിനുവേണ്ടി ചെലവഴിച്ച ഭാരിച്ച തുക നഷ്ടമായി. ഡച്ചുകാരുടെ യുദ്ധലക്ഷ്യങ്ങൾ നിറവേറപ്പെട്ടില്ല. സാമൂതിരിയുടെ അധികാരം നശിപ്പിക്കുന്നതിനോ അദ്ദേഹത്തെ ഏതെങ്കിലും രീതിയിൽ "ശിക്ഷിക്കുന്ന"തിനോ അവർക്ക് കഴിഞ്ഞിരുന്നില്ല. കമ്പനിക്കു പാപ്പിനിവട്ടത്തെയും, ചേറ്റുവായിലെയും കോട്ടകൾ തിരിച്ചുപിടിക്കാൻ കഴിഞ്ഞുവെന്നതു ശരിയാണ്. എന്നാൽ യുദ്ധത്തിന്റെ ചെലവായ 20 ലക്ഷം ഗിൽഡർ എന്ന ഭീമമായ സംഖ്യയും, യുദ്ധംമൂലമുണ്ടായ വ്യാപാര നഷ്ടവും പരിഗണിക്കുമ്പോൾ, സാമൂതിരിയെക്കാൾ അവരെത്തന്നെ ശിക്ഷിക്കുന്നതിനാണ് ഈ സമരം പ്രയോജനപ്പെട്ടതെന്ന വ്യക്തമാകും.

സാമൂതിരിയിൽനിന്നും ലന്തക്കാർക്കുകിട്ടിയ നഷ്ടപരിഹാരം 85,000 പണം അഥവാ 85,000 രൂപ എന്ന നിസ്സാരസംഖ്യയാണ്. സാമൂതിരിയുടെ ശക്തിയോ, ആക്രമണശേഷിയോ ഇതുകൊണ്ടൊന്നും കുറഞ്ഞിട്ടില്ലെന്ന ലന്തക്കാരും കൊച്ചിരാജാവും വേഗം മനസ്സിലാക്കി.



## അദ്ധ്യായം നാല്

# ആഭ്യന്തരമായ ഇടപെടൽ

സാമൂതിരിയുമായി സമാധാനം ഉണ്ടാക്കിയതിനെത്തുടർന്ന് അവരുടെ സ്ഥാനം സുരക്ഷിതമായിക്കഴിഞ്ഞുവെന്നും, ഇനി കേരളത്തിലെ അധീശന്മാരായി മുന്നോട്ടു വരാമെന്നും കമ്പനിക്കു തോന്നി. അവരെ സംബന്ധിച്ചിടത്തോളം അധീശത്വത്തിന്റെ അർത്ഥം, കുരുമുളകുവ്യാപാരത്തിൽ കുത്തക ഏറ്റെടുക്കുക, അവർ നിശ്ചയിക്കുന്ന വിലയ്ക്ക് അതു വാങ്ങാൻ കഴിയുകയെന്നതായിരുന്നു. കൊച്ചിയിൽ മാത്രമേ അവർ രാഷ്ട്രീയമായ അവകാശങ്ങൾ ഉന്നയിച്ചിരുന്നുള്ളൂ. തുടർച്ചയായുള്ള ഉടമ്പടികളുടെ ഫലമായി കൊച്ചിരാജാവ് അവരുടെ അടിമയായിത്തീർന്ന ചരിത്രം മൂന്നാം അദ്ധ്യായത്തിൽ നാം കണ്ടതാണ്. കൊച്ചിരാജ്യത്തെ എല്ലാ രാജാക്കന്മാരും നാടുവാഴികളും പ്രഭുക്കന്മാരും അവരുടെ പരാതികളും തർക്കങ്ങളും തന്റെ മുമ്പിൽ കൊണ്ടുവരണമെന്നും, അതിന് താൻ മദ്ധ്യസ്ഥത വഹിക്കുന്നതാണെന്നും, അങ്ങനെ അവരുടെ ഭിന്നതകൾ തനിക്ക് മനസ്സിലാക്കാൻ സാധിക്കുമെന്നും, ജൊഹാനസ് ഹെർട്ടൻബെർഗ് കൊച്ചിരാജാവിനെ നിർബ്ബന്ധിച്ചു സമ്മതിപ്പിച്ചു. കൊച്ചിരാജാവിന്റേയും ഇളമുറത്തമ്പുരാക്കന്മാരുടേയും ചെല്ലുംവക ചിലവുപോലും ലന്തക്കാരാണ് നിശ്ചയിച്ചത്. 1710 ഏപ്രിൽ 6-ാം തീയതി കരപ്പുറത്തെ മാടമ്പിമാരുമായി ഒപ്പുവച്ചുണ്ടാക്കിയ ഉടമ്പടിപ്രകാരം ആ പ്രദേശത്ത് ഇടപെടുന്നതിനുള്ള വിപുലമായ അധികാരങ്ങൾ ലന്തക്കാർ സമ്പാദിച്ചു. എന്നാൽ മറ്റ് സ്ഥലങ്ങളിൽ കച്ചവടക്കുത്തകയുള്ള വ്യാപാരികളുടെ നില മാത്രമേ കമ്പനിക്കുണ്ടായിരുന്നുള്ളൂ. രാജാക്കന്മാരുടെമേൽ നിർബ്ബന്ധം ചെലുത്താൻ കഴിയത്തക്കവണ്ണം സുശക്തമായ സങ്കേതങ്ങൾ അവർ പുറക്കാട്ടും കൊല്ലത്തുമുണ്ടായിരുന്നുവെങ്കിലും, ആ രണ്ടു സ്ഥലങ്ങളിലും ലന്തക്കാർക്ക് കാര്യമായ രാഷ്ട്രീയസ്വാധീനമില്ലായിരുന്നു.

ചേറ്റുവായിൽവച്ച് സാമൂതിരിയെ പരാജയപ്പെടുത്തിയതോടെ കേരളത്തെ രാഷ്ട്രീയമായി ഭരിക്കുന്നതിനെക്കുറിച്ച് ലന്തക്കാർ സ്വപ്നം കാണാൻ തുടങ്ങി. തലശ്ശേരി, കോഴിക്കോട്, അഞ്ചുതെങ്ങ് എന്നി സ്ഥലങ്ങളിൽ സ്ഥാനം ഉറപ്പിച്ചിരുന്ന ഇംഗ്ലീഷുകാരും, അടുത്തകാലത്ത്

ല്ല. അവരെ മത്സരത്താൽ സ്വാർത്ഥമോഹികൾ ഈ രാജ്യം മുടിക്കും.” ഈ കാരണങ്ങളാൽ ചാലിയൂർരാജാവിൽനിന്നും മൂന്നു തമ്പുരാക്കന്മാരെ കൂടെ കൊച്ചിരാജകുടുംബത്തിലേക്കു ദത്തെടുക്കാൻ അദ്ദേഹം കമ്പനിയുടെ അനുമതിക്ക് അപേക്ഷിച്ചു.

കോഴിക്കോട്ടു യുദ്ധം അവസാനിച്ചു കഴിഞ്ഞതോടെ പുതിയ ഉടമ്പടികൾ ഉണ്ടാക്കുകയെന്ന ഭാവേന ഡി ജോങ്ങിനെ കൊച്ചിയിൽനിന്നും പുറക്കാട്, കായംകുളം, വടക്കുംകൂർ, കൊല്ലം എന്നീ സ്ഥലങ്ങളിലേക്കു കമ്പനി അയച്ചു. എന്നാൽ യഥാർത്ഥത്തിൽ കമ്പനിയുടെ പുതിയ നില ഈ രാജാക്കന്മാരെ അറിയിക്കാനുള്ള ഒരു യാത്രയായിരുന്നു അത്. ചെറിയ നാട്ടുരാജ്യങ്ങളുടെ ദത്തെടുപ്പു നിയമവിരുദ്ധമാണെന്നു പറഞ്ഞ് കമ്പനി ഇടപെട്ടുവന്നതിനെ, പ്രത്യേകം അറിയിപ്പാനുംകൂടാതെ അവരുടെ നയം രാജാക്കന്മാർക്ക് മനസ്സിലാക്കാൻ കഴിഞ്ഞു. + കേരളാധീശത്വം അവകാശപ്പെട്ടുകൊണ്ട്, രാജ്യങ്ങളുടെ ദത്തെടുപ്പ് നിയമവിരുദ്ധമാണെന്ന് ലന്തക്കാർ പ്രഖ്യാപിച്ചു. അങ്ങനെ ശ്രമം ഉണ്ടായാൽ അതിന്നെതിരായി നടപടി നടത്തുമെന്ന് അവർ ഭീഷണിപ്പെടുത്തി.

എന്നാൽ മുഖ്യമായ ഒരു വസ്തുത വിസ്മരിച്ചുകൊണ്ടായിരുന്നു അവരുടെ ഈ പ്രവർത്തനങ്ങൾ. കേരളസ്വാതന്ത്ര്യം പിന്നെയും ഏറ്റെടുക്കുന്നതിന് സാമൂതിരി വീണ്ടും സന്നദ്ധനായി. 1728-ൽ തെക്കുംകൂർ രാജകുടുംബത്തിൽനിന്നൊരു തമ്പുരാട്ടിയെ കോഴിക്കോട്ടേക്കു ദത്തെടുക്കാൻ അദ്ദേഹം ആലോചിച്ചു. സാമൂതിരിയുടെ ഈ തന്ത്രംമൂലം ആ പ്രദേശത്തെ ഡച്ചുസ്വാധീനത്തിനു തടസ്സം നേരിടുകമാത്രമല്ല, കൊച്ചിയെ ഒറ്റപ്പെടുത്താനും ദുർബ്ബലമാക്കാനും കഴിഞ്ഞു. വടക്കുംകൂറും തെക്കുംകൂറും ഒരു കുടുംബത്തിൽപ്പെട്ടവരായിരുന്നു. കോഴിക്കോട്ടെ ശക്തനായ രാജാവുമായുള്ള അവരുടെ പരസ്യമായ സഖ്യം, കൊച്ചിക്ക് മാരകമായ പ്രഹരമായിരുന്നു. എന്നാൽ അതുമാത്രമായിരുന്നില്ല സാമൂതിരിയുടെ ലക്ഷ്യം. ലന്തക്കാർക്കും അവരുടെ ദാസനായ കൊച്ചിരാജാവിനുമെതിരായി കേരളരാജാക്കന്മാരെ ഒരു സഖ്യം രൂപീകരിക്കാൻവേണ്ടി അദ്ദേഹം ശ്രമിച്ചു. അദ്ദേഹം പണ്ടാരപ്പട്ടർ എന്നൊരു ദൂതൻവഴി കായംകുളംരാജാവിന് ഓലകൾ അയച്ചിരുന്നുവെന്ന് 1729-ൽ കായംകുളത്തെ ഡച്ചു റസിഡണ്ടായ ജോഹാൻസ്വെട്ടാ റിപ്പോർട്ടുചെയ്തു. തെക്കുംകൂറിനോടുചേർന്ന് തെക്കുനിന്നു കൊച്ചി ആക്രമിക്കണമെന്നായിരുന്നു സാമൂതിരിയുടെ സങ്കല്പം.

---

\+ പ്രസ്സ് ലിസ്റ്റ് നമ്പർ 134, ബറ്റേവിയായിലേക്കുള്ള കത്ത്.

രാജാക്കന്മാരോടുള്ള ഡി ജോങ്ങിന്റെ ധാർഷ്ട്യം കൂടുതൽ ശത്രുക്കളെ സൃഷ്ടിക്കുന്നതിനു മാത്രമേ സഹായിച്ചുള്ളു. കേരളരാജാക്കന്മാരുടെ അസംതൃപ്തി ഗുരുതരമായ രൂപംകൊള്ളുന്നുവെന്നതിന്റെ സൂചനയായിരുന്നു സാമൂതിരി രൂപീകരിച്ചുകൊണ്ടിരുന്ന സഖ്യം. ഇതു മനസ്സിലാക്കിയ ഡച്ച് അധികാരികൾ 1730-ൽ ഡിജോങ്ങിനെ കൊച്ചിയിൽനിന്നും തിരിച്ചുവിളിച്ചു. കൊച്ചിക്ക് തെക്കും വടക്കുമുള്ള രാജാക്കന്മാരുടെ സഖ്യം, കൊച്ചിയിൽ കേന്ദ്രീകരിച്ചിരുന്ന ഡച്ചുകാരുടെ രാഷ്ട്രീയാധികാരവും വ്യാപാരവും നശിപ്പിക്കുമെന്ന കാര്യം സുവ്യക്തമായിരുന്നു. പ്രത്യേകിച്ചും കച്ചവടരംഗത്തു ഭീമമായ പരാജയത്തോടെ അവർ കെട്ടുകെട്ടേണ്ടിവരുമെന്നതിൽ തർക്കമുണ്ടായിരുന്നില്ല. ഡച്ചുകാർക്ക് ആവശ്യമുള്ള സാധനങ്ങളുടെ ഒരു ചെറിയ അംശം മാത്രമാണ് കൊച്ചിയിൽ കൃഷിചെയ്തിരുന്നതു്. ബാക്കി സാധനങ്ങൾ അവർ ചുററുപാടുമുള്ള രാജ്യങ്ങളിൽനിന്നു വാങ്ങിക്കൊണ്ടിരുന്നു. ആ രാജ്യക്കാർ പിണക്കത്തിലെല്ലാം നിലയിലിക്കുന്ന സ്ഥിതിക്ക് കൊച്ചിതുറമുഖത്തിലേക്കുള്ള സാധനങ്ങളുടെ പ്രവാഹം നിലയ്ക്കുമെന്ന് ഡച്ചുകാർ കണ്ടു. അതുകൊണ്ട് അവർ ഡി ജോങ്ങിന്റെ നയം തള്ളിപ്പറയുകയും മാററിവയ്ക്കുകയും സാമൂതിരിയുടെ മിത്രബന്ധുക്കളോട് അനുനയപൂർവ്വം പെരുമാറിത്തുടങ്ങുകയും ചെയ്തു.

ഈ നയവ്യത്യാസത്തിനു മറെറാരു കാരണവുമുണ്ടായിരുന്നു. മങ്ങാട്ടുസ്വരൂപത്തിലെ പിന്തുടർച്ചാവകാശം സംബന്ധിച്ച് ഒരു പുതിയ കുഴപ്പമുണ്ടായി. ഇതു ഡച്ചുകാരെ നേരിട്ടു ബാധിക്കുന്ന ഒരു കാര്യമായിരുന്നു. കൊച്ചിയുടെ വടക്കുകിഴക്കായി കിടന്ന ഈ സ്വരൂപത്തിൽ ഇന്നത്തെ ആലങ്ങാട്ടുതാലൂക്കും അതിന്റെ ചുററുമുള്ള സ്ഥലങ്ങളും ഉൾപ്പെട്ടിരുന്നു. ചെറുകിടസ്വരൂപമായിരുന്ന ഇടപ്പള്ളി കഴിഞ്ഞാൽ, കരഭാഗത്തുള്ള കൊച്ചിരാജ്യത്തിന്റെ മുഖ്യാതിർത്തിയായിരുന്നു മങ്ങാട്. സാമന്തരായിരുന്ന മങ്ങാട്ടുരാജാക്കന്മാർ സാമൂതിരിപ്പാടിന്റെ സാമന്തന്മാരും അദ്ദേഹത്തിന്റെ പടനായകന്മാരുമായിരുന്നു. 16,000 നായന്മാരുടെ തലവന്മാരായിരുന്ന അവരെമേൽ കൊച്ചിരാജാവിന് അവ്യക്തമായ കോയ്മസ്ഥാനമുണ്ടായിരുന്നുവെങ്കിലും അവർ അതു് ഒരിക്കലും സമ്മതിച്ചുകൊടുത്തിരുന്നില്ല. 1716-ൽ ബാറൺ കൊറാലിന്റെ ഡച്ചുപട ചേററുവാ ആക്രമിച്ചപ്പോൾ സാമൂതിരിയുടെ പട നയിച്ചതു് മങ്ങാട്ടുരാജാവായിരുന്നു. 1730 ആയപ്പോൾ ഈ കുടുംബത്തിൽ രണ്ട് അംഗങ്ങൾ മാത്രം ശേഷിച്ചു. അപ്പോഴത്തെ രാജാവായിരുന്ന ഒരാൾ ക്കാരു് 1726-ൽ മുരിയനാട്ടുനമ്പ്യാരുടെ കുടുംബത്തിൽനിന്നും ദത്തെടുത്ത സന്താനാവകാശിയും. വംശത്തിന്റെ നിലനില്പിന് ഒരു അനു

തമ്മിൽ യുദ്ധമുണ്ടായി. അതിൽ ഫ്റഞ്ചുകാർക്കായിരുന്നു നാശമുണ്ടായതു്. 1739-ലും 1740-ലും ഉത്തരകേരളത്തിൽ പല പ്രാവശ്യം ഫ്റഞ്ചുകാർ പരാജയം നേരിട്ടു. എന്നാൽ കൂടുതൽ ശക്തിയേറിയ ശ്രമങ്ങളുടെ നാന്ദിയായിരുന്നു ഇതു്. 1741 നവംബറിൽ ഒരു കപ്പലുമായി ഡിലബൂർ ഡൊണോ മയ്യഴിയിൽ എത്തുകയും കടത്തനാട്ടു് ആക്രമിച്ചു് അവിടത്തെ രാജാവിനെ തോല്പിക്കുകയുംചെയ്തു. എന്നാൽ എല്ലാവർക്കും തൃപ്തികരമായ രീതിയിൽ സമാധാനം പുനഃസ്ഥാപിക്കപ്പെട്ടതിനെ തുടർന്നു്, ഫ്റഞ്ചുകാരും ഇംഗ്ലീഷുകാരും സൗഹാർദ്ദത്തോടെ വ്യാപാരം തുടർന്നു. ഇതു ലന്തക്കാർക്കു് ഏററ ഒരു പ്രഹരമായിരുന്നു.

മററു സ്ഥലങ്ങളിലും അവർ ഇടങ്കോൽനയം തുടർന്നു. രാജാക്കന്മാർ തമ്മിലുള്ള യുദ്ധങ്ങളിൽ കമ്പനി പരസ്യമായി ഇടപെട്ടില്ല. എന്തെന്നാൽ യുദ്ധംകൊണ്ടു് കച്ചവടനാശം തീർച്ചയാണെന്നു് അവർക്കറിയാമായിരുന്നു. കൊച്ചിരാജാവിനെയാണു് അവർ ഇതിനുവേണ്ടി കരുവാക്കിയതു്. ഇത്തരം ഇടപെടലുകൾകൊണ്ടു തന്റെ പ്രാബല്യം വളരുമെന്നു വ്യാമോഹിച്ച ആ രാജാവു് സന്തോഷപൂർവ്വം ലന്തക്കാരുടെ കോടാലിക്കൈയായി പ്രവർത്തിച്ചു. ലന്തക്കാരുടെ ഈ നയം രഹസ്യമൊന്നുമായിരുന്നില്ല. സാമൂതിരിയും കൊച്ചിരാജാവും തമ്മിൽ സൗഹൃദത്തിലാകാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണമെന്നും ഇരു രാജ്യങ്ങളും സ്ഥിരമായി ശത്രുത്വത്തിൽ കഴിയുന്നതിനുള്ള കാര്യങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കണമെന്നും കൊച്ചിയിലെ കമാണ്ടറിനു് 1735 ഒക്ടോബർ 5-ാംനു ബറേവിയായിലെ സുപ്രീംഗവർമെന്റു് അയച്ച ഒരു കത്തിൽ നിർദ്ദേശിച്ചിരുന്നു. കേരളത്തിലെ രാജാക്കന്മാരെയും പ്രഭുക്കന്മാരെയും ഇടയിൽ അവർ സാമർത്ഥ്യത്തോടെ ഈ നയം നടപ്പിലാക്കി. അതിന്റെ ഫലമായി പരസ്പരകലഹങ്ങൾ ഒരിക്കലും ഒഴിയാതിരുന്നുമാത്രമല്ല, കൂടുതലായി ഡച്ചുകാരെ ആശ്രയിക്കേണ്ട നിലയും അവർക്കു വന്നുചേർന്നു. അക്കാലത്തു് സ്ഥിതിഗതികൾ വളരെ അനുകൂലമാണെന്നു തോന്നിയതുകൊണ്ടു് ചെറിയതോതിൽ ചില പ്രദേശങ്ങൾ കൈവശപ്പെടുത്താനും കമ്പനി തീരുമാനിച്ചു. ഇതുവരെ കൊച്ചിയിൽ മാത്രമാണു് പ്രധാനമായും അവർ പട്ടാളത്തെ കേന്ദ്രീകരിച്ചിരുന്നതു്. എന്നാൽ കേരളമൊട്ടാകെ അടക്കി ഭരിക്കുന്നതിലുള്ള സ്വപ്നം വിജയം കണ്ടപ്പോൾ ഒരു കേരളശക്തിയായി ഉയരണമെന്നുള്ള മോഹവും ലന്തക്കാരുടെ ഉള്ളിലുദിച്ചു. അഞ്ചിക്കൈമളുടെ പ്രദേശവും മുത്തൂർകളങ്ങളെയും കൈവശപ്പെടുത്താൻ തീരുമാനിച്ചുകഴിഞ്ഞുവെന്നു് 1741 മെയ് 12-ാംനു ബറേവിയായിലേക്കു് അയച്ച ഒരു രഹസ്യമായ കത്തിൽ കേരളത്തിലെ ഡച്ചു്അധികാരികൾ അറിയി

ച്ചിരുന്നു.* വടക്കുംകൂറിന്റെ ചില ഭാഗങ്ങളും കുളച്ചൽമുതൽ കന്യാകുമാരിവരെയുള്ള തീരപ്രദേശവും കൈവശപ്പെടുത്താൻ അവർ തീരുമാനിച്ചു. പൊതുപ്രദേശത്ത് വാൻ ഇംഹോഫ് വന്നുചേർന്നപ്പോൾമുതൽ കമ്പനി ഇത്തരം സ്വപ്നങ്ങൾ കാണാൻ തുടങ്ങി. ആൽബുക്കർക്കിനെപ്പോലെ തന്നെ ജന്മനാ ഒരു സാമ്രാജ്യവാദിയായിരുന്നു വാൻ ഇംഹോഫ്. നെതർലണ്ട്സിലെ വളരെ പ്രശസ്തമായ ഒരു കുടുംബത്തിലെ അംഗമായിരുന്ന ഗുസ്താഫ് വില്ല്യം ബാരൺ വാൻ ഇംഹോഫ് തന്റെ 20-ാമത്തെ വയസ്സിലാണ് 1725-ൽ ആദ്യമായി കേരളത്തിൽ വരുന്നത്. 1732-ൽ അസാധാരണകൗൺസിലറായും 1736-ൽ സാധാരണകൗൺസിലറായും അദ്ദേഹം നിയമിക്കപ്പെട്ടു. 1737-ൽ കൊച്ചിയിലെ കണക്ക പരിശോധിച്ച് റിപ്പോർട്ടുചെയ്യാൻ വാൻ ഇംഹോഫ് കൊച്ചിയിൽവന്നു. കേരളക്കരയിലെ സങ്കേതങ്ങളുടെ അതൃപ്തികരമായ സാമ്പത്തികനില വളരെക്കാലമായി സുപ്രീംഗവൺമെന്റിനെ വിഷമിപ്പിച്ചുകൊണ്ടിരുന്ന ഒരു കാര്യമായിരുന്നു. കൊച്ചിയിലെ അധികാരികൾ രാഷ്ട്രീയകാര്യങ്ങളിൽ തലയിടണമെന്നും ചിലവു ചുരുക്കണമെന്നും അവർ പലതവണ ആവശ്യപ്പെട്ടതാണ്. ഈ സ്ഥിതിഗതികൾ സൂക്ഷ്മമായി പരിശോധിച്ചതിനുശേഷം ഉടമ്പടിയിലെ വ്യാപാരവ്യവസ്ഥകൾ കർശനമായി നടപ്പിലാക്കാൻ കൊച്ചിരാജാവിനെ നിർബ്ബന്ധിക്കണമെന്നും, മുഴുവൻ കുരുമുളകും നിശ്ചിതവിലയ്ക്കു കമ്പനിക്ക വില്ക്കാൻ ആവശ്യപ്പെടണമെന്നുമുള്ള തീരുമാനത്തിൽ വാൻ ഇംഹോഫ് എത്തിച്ചേർന്നു. എന്നാൽ അത് അത്ര എളുപ്പമുള്ള കാര്യമായിരുന്നില്ല. കൊച്ചിയിലെ പട്ടാളം വർദ്ധിപ്പിക്കാതെ അത് സാദ്ധ്യമായിരുന്നില്ല. കേരളത്തിലെ ചില ഭാഗങ്ങൾ കൈവശപ്പെടുത്തി കമ്പനിയുടെ നേരിട്ടുള്ള ഭരണത്തിൽകൊണ്ടുവരേണ്ടതാണെന്നും വാൻ ഇംഹോഫ് തീരുമാനിച്ചു. അതിന് അദ്ദേഹത്തെ പ്രേരിപ്പിച്ച മുഖ്യവസ്തുത കേരളത്തിലെ വളർന്നുവരുന്ന ബ്രിട്ടീഷ് വ്യാപാരമായിരുന്നു. കൊച്ചിയിൽ സ്ഥാനമുറപ്പിച്ചുകഴിഞ്ഞതപ്പോൾതന്നെ ഡച്ചുകാർ പുറക്കാട്ടുനിന്ന് ഇംഗ്ലീഷുകാരെ തുരത്തിയതും കോഴിക്കോട്ടുനിന്ന് പറഞ്ഞയയ്ക്കാൻ പഠിച്ചപണി പതിനെട്ടും നോക്കിയതും നാം കണ്ടല്ലോ. ഇംഗ്ലീഷുകാർ സാമൂതിരിയുടെ പിൻബലമുള്ളവരായിരുന്നു. കോഴിക്കോട്ടുള്ള റോബർട്ട് ആഡംസിന്റെ സ്വാധീനശക്തിയും അഞ്ചുതെങ്ങിലെ ബ്രിട്ടീഷ് പണ്ടകശാലയിൽകൂടെ നടന്നുകൊണ്ടിരുന്ന വർദ്ധിച്ച വ്യാപാരവും ഡച്ചുകാർക്ക് വലിയതോതിലുള്ള രാഷ്ട്രീയക്കുഴപ്പങ്ങളുണ്ടാക്കി. വളരെ തന്ത്രവും

---

* എം. എസ്. നമ്പർ 385

